**മധുരമായ കുട്ടികളേ– എത്ര സമയം ലഭിക്കുന്നുവോ അത്രയും സമയം അന്തർമുഖിയായി ഇരിക്കുന്നതിനുള്ള പുരുഷാർത്ഥം ചെയ്യൂ, ബാഹർമുഖതയിലേയ്ക്ക് വരരുത്, എങ്കിലേ പാപം ഇല്ലാതാകൂ.**

ചോദ്യം– ബാബ ഓരോ കുട്ടികളേയും പഠിപ്പിക്കുന്ന ഉയരുന്ന കലയുടെ പുരുഷാർത്ഥം എന്താണ്?

ഉത്തരം– 1. കുട്ടികളേ ഉയരുന്ന കലയിലേയ്ക്ക് പോകണമെങ്കിൽ ബുദ്ധിയോഗം ഒരു ബാബയുമായി വെയ്ക്കൂ. ഇന്നയാൾ ഇങ്ങനെയാണ്, ഇവർ ഇങ്ങനെയാണ് ചെയ്യുന്നത്, ഇവരിൽ ഇന്ന അവഗുണമുണ്ട്– ഇത്തരം കാര്യങ്ങളിലേയ്ക്ക് പോകേണ്ട ആവശ്യമില്ല. അവഗുണങ്ങളെ കാണുന്നതിൽ നിന്നും മുഖം തിരിക്കൂ. 2. ഒരിയ്ക്കലും പഠിപ്പിനോട് പിണങ്ങരുത്. മുരളിയിൽ നല്ല നല്ല പോയിന്റുകളുണ്ട്, അതിനെ ധാരണ ചെയ്തുകൊണ്ടിരിക്കൂ, അപ്പോഴേ ഉയരുന്ന കലയുണ്ടാകൂ.

ഓംശാന്തി. ഇപ്പോൾ ഇത് ജ്ഞാനത്തിന്റെ ക്ലാസാണ് പിന്നെ അതിരാവിലെയുള്ളത് യോഗത്തിന്റെ ക്ലാസാണ്. എങ്ങനെയുള്ള യോഗമാണ്? ഇത് നല്ലരീതിയിൽ മനസ്സിലാക്കിക്കൊടുക്കണം എന്തുകൊണ്ടെന്നാൽ വളരെ അധികം ആളുകൾ ഹഠയോഗത്തിൽ കുടുങ്ങിയിരിക്കുകയാണ്. മനുഷ്യർ പഠിപ്പിക്കുന്ന ഹഠയോഗത്തിൽ. ഇത് രാജയോഗമാണ്, പരമാത്മാവാണ് ഇത് പഠിപ്പിക്കുന്നത് എന്തുകൊണ്ടെന്നാൽ രാജയോഗം പഠിപ്പിക്കാൻ ഇവിടെ രാജാവായി ആരുംതന്നെയില്ല. ഈ ലക്ഷ്മീ നാരായണന്മാർ ഭഗവാനും ഭഗവതിയുമായിരുന്നു, രാജയോഗം പഠിച്ചിരുന്നു അതിനാലല്ലേ ഭാവിയിൽ ഭഗവാനും ഭഗവതിയുമായത്. ഇതാണ് പുരുഷോത്തമ സംഗമയുഗത്തിന്റെ പ്രാധാന്യം. ഇതിനെ പുരുഷോത്തമം എന്നാണ് പറയുന്നത്. പഴയ ലോകത്തിന്റേയും പുതിയ ലോകത്തിന്റേയും ഇടയിൽ. പഴയത് മനുഷ്യരും പുതിയത് ദേവതകളും. ഈ സമയത്ത് മുഴുവൻ മനുഷ്യരും പഴയതാണ്. പുതിയ ലോകത്തിൽ പുതിയ ആത്മാക്കൾ അഥവാ ദേവതകളായിരിക്കും ഉണ്ടാവുക. അവിടെയുള്ളവരെ മനുഷ്യർ എന്ന് വിളിക്കില്ല. തീർച്ചയായും മനുഷ്യർ തന്നെയാണ് പക്ഷേ ദൈവീക ഗുണങ്ങൾ നിറഞ്ഞവരാണ്, അതിനാലാണ് ദേവീ ദേവതാ എന്നു പറയുന്നത്. പവിത്രമായും ഇരിക്കുന്നു. അച്ഛൻ കുട്ടികൾക്ക് മനസ്സിലാക്കിത്തരുന്നു കാമം മഹാശത്രുവാണ്. ഇത് രാവണന്റെ ആദ്യത്തെ ഭൂതമാണ്. ആരെങ്കിലും വളരെ അധികം ക്രോധിക്കുകയാണെങ്കിൽ പറയാറുണ്ട്– ഭൗ ഭൗ എന്ന് കുരക്കുന്നത് എന്തിനാണ്! ഈ രണ്ടു വികാരങ്ങൾ വളരെ വലിയ ശത്രുക്കളാണ്. ലോപമോ മോഹമോ വന്നാൽ ഭൗ ഭൗ എന്നു പറയില്ല. മനുഷ്യരുടെ ഉള്ളിൽ സയൻസിന്റെ അഹങ്കാരം കാരണത്താൽ എത്ര ക്രോധമാണ്– ഇതും വളരെ വിനാശകാരിയാണ്. കാമത്തിന്റെ ഭൂതം ആദി മദ്ധ്യ അന്ത്യം ദുഃഖം നൽകുന്നതാണ്. പരസ്പരം കാമ കഠാരി പ്രയോഗിക്കുന്നു. ഈ മുഴുവൻ കാര്യങ്ങളും മനസ്സിലാക്കി പിന്നീട് മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കണം. അച്ഛനിൽ നിന്നും സമ്പത്ത് എടുക്കുന്നതിനുള്ള സത്യമായ വഴി നിങ്ങൾക്കല്ലാതെ മറ്റാർക്കും പറഞ്ഞുകൊടുക്കാൻ സാധിക്കില്ല. നിങ്ങൾ കുട്ടികൾക്കു മാത്രമേ പറഞ്ഞുകൊടുക്കാൻ സാധിക്കൂ. പരിധിയില്ലാത്ത അച്ഛനിൽ നിന്നും ഇത്രയും വലിയ സമ്പത്ത് എങ്ങനെയാണ് ലഭിക്കുന്നത്! ആർക്കാണോ മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കാൻ സാധിക്കാത്തത് അവർ തീർച്ചയായും പഠിപ്പിൽ ശ്രദ്ധ നൽകുന്നുണ്ടാവില്ല. ബുദ്ധിയോഗം എവിടെയെങ്കിലും അലയുന്നുണ്ടാകും. യുദ്ധത്തിന്റെ മൈതാനമല്ലേ. സഹജമായ കാര്യമാണ്– എന്ന് ആരും കരുതരുത്. മനസ്സിൽ കൊടുങ്കാറ്റ് അഥവാ വികല്പങ്ങൾ ആഗ്രഹിക്കാതെ തന്നെ ഒരുപാട് വരും, ഇതിൽ വാടരുത്. യോഗബലത്തിലൂടെയേ മായ ഓടുകയുള്ളു, ഇതിൽ ഒരുപാട് പരിശ്രമമുണ്ട്. ജോലികാര്യങ്ങളിൽ എത്രത്തോളം ക്ഷീണിക്കുന്നു എന്തുകൊണ്ടെന്നാൽ ഒരുപാട് ദേഹാഭിമാനമുണ്ട്. ദേഹാഭിമാനം കാരണത്താൽ ഒരുപാട് സംസാരിക്കേണ്ടതായി വരുന്നു. അച്ഛൻ പറയുന്നു ദേഹീ അഭിമാനിയായി മാറു. ദേഹീ അഭിമാനിയാവുകയാണെങ്കിൽ എന്താണോ ബാബ മനസ്സിലാക്കിത്തരുന്നത് അതുതന്നെ മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കും. സ്വയം ആത്മാവാണെന്ന് മനസ്സിലാക്കി അച്ഛനെ ഓർമ്മിക്കൂ. അച്ഛൻ തന്നെയാണ് ശിക്ഷണം നൽകുന്നത് കുട്ടികളേ ബാഹർമുഖിയാകരുത്. അന്തർമുഖിയാകണം. അഥവാ എവിടെയെങ്കിലും ബാഹർമുഖതയിലേയ്ക്ക് വരേണ്ടി വന്നാലും പിന്നീട് സമയം എത്ര ലഭിക്കുന്നുവോ അത്രയും സമയം പരിശ്രമിച്ച് അന്തർമുഖിയായിരിക്കണം, അപ്പോഴേ പാപം ഇല്ലാതാകൂ. ഇല്ലെങ്കിൽ പാപവും ഇല്ലാതാകില്ല, ഉയർന്ന പദവിയും ലഭിക്കില്ല. ജന്മ ജന്മാന്തരങ്ങളിലെ പാപം തലയിലുണ്ട്. ഏറ്റവും കൂടുതൽ പാപം ബ്രാഹ്മണരിലാണ്, അതിലും നമ്പർവൈസാണ്. ആരാണോ ഏറ്റവും ശ്രേഷ്ഠമാകുന്നത്, അവർ തന്നെയാണ് ഏറ്റവും നീചമാകുന്നതും. ആരാണോ രാജകുമാരനായി മാറിയത് അവർക്കുതന്നെ പിന്നീട് യാചകനായും മാറണം. ഡ്രാമയെ വളരെ നന്നായി മനസ്സിലാക്കണം, ആരാണോ ആദ്യം വന്നത് അവർ അവസാനവും വരും. ആദ്യം പാവനമായി

മാറുന്നത് ആരാണോ അവർ തന്നെയാണ് ആദ്യം പതിതമായി മാറുന്നത്. അച്ഛൻ പറയുന്നു ഞാനും വരുന്നത് ഇവരുടെ അനവധി ജന്മങ്ങളുടെ അന്ത്യത്തിൽ, അതും വാനപ്രസ്ഥ അവസ്ഥയിലാണ്. ഈ സമയം ചെറുപ്പക്കാരും പ്രായമായവരും എല്ലാവരുടേയും വാനപ്രസ്ഥ അവസ്ഥയാണ്. സ്വർഗ്ഗത്തിലേയ്ക്കുള്ള സദ്ഗതി ചെയ്യുന്നവൻ എന്ന് അച്ഛനെക്കുറിച്ച് പാട്ടുമുണ്ട്. അത് സംഭവിക്കുന്നത് പുരുഷോത്തമ സംഗമ യുഗത്തിലാണ്. ഈ പുരുഷോത്തമ സംഗമയുഗത്തേയും ഓർമ്മയിൽ വെയ്ക്കണം. എങ്ങനെയാണോ മനുഷ്യർക്ക് കലിയുഗമാണ് എന്നത് ഓർമ്മയുള്ളത് അതുപോലെ നിങ്ങൾക്ക് മാത്രമാണ് സംഗമയുഗമാണ് എന്നത് ഓർമ്മയുള്ളത്. നിങ്ങളിലും നമ്പർവൈസാണ്. വളരെപ്പേർക്ക് തന്റെ ജോലിയും കാര്യങ്ങളും മാത്രമാണ് ഓർമ്മ നിൽക്കുന്നത്. മുഖത്തെ പുറത്തേയ്ക്കു നോക്കുന്നതിൽ നിന്നും മാറ്റുകയാണെങ്കിൽ ധാരണയും ഉണ്ടാകും. ഒരു പഴഞ്ചൊല്ലുമുണ്ട്– അന്തിമ സമയത്ത് ആരാണോ സ്ത്രീയെ സ്മരിച്ചത്....... ഇങ്ങനെയുള്ള നല്ല നല്ല ഗീതങ്ങൾക്കും സ്ലോഗൻസിനും നമ്മുടെ ജ്ഞാനവുമായി ബന്ധമുണ്ട്, അത് ശേഖരിക്കണം. മോശമായ ലോകത്തിൽ നിന്നും പോവുകതന്നെ വേണം എന്നത് ഒരു സ്ലോഗനാണ്. രണ്ടാമത്, നയനഹീനർക്ക് വഴി കാണിക്കൂ....... ഇങ്ങനെയുള്ള ഗീതങ്ങൾ തന്റെ കൈയ്യിൽ വെയ്ക്കണം. ഈ സംഗമത്തെക്കുറിച്ച് ഒന്നും അറിയാത്ത മനുഷ്യർ തന്നെയാണ് ഇത് ഉണ്ടാക്കിയത്. ഈ സമയത്ത് എല്ലാവരും ജ്ഞാനത്തിന്റെ നയനങ്ങളില്ലാത്ത അന്ധരാണ്. എപ്പോഴാണോ പരമാത്മാവ് വരുന്നത് അപ്പോഴേ വഴി കാണിക്കാൻ കഴിയൂ. ഒരാൾക്ക് മാത്രമായി കാണിച്ചുകൊടുക്കില്ല. ഇതാണ് ഭഗവാന്റെ ശിവശക്തി സേന. ഈ ശക്തിസേന എന്താണ് ചെയ്യുന്നത്? ശ്രീമതത്തിലൂടെ പുതിയ ലോകത്തിന്റെ സ്ഥാപന ചെയ്യുകയാണ്. ഭഗവാനല്ലാതെ മറ്റാരെക്കൊണ്ടും പഠിപ്പിച്ചുതരാൻ കഴിയാത്ത രാജയോഗമാണ് നിങ്ങളും പഠിക്കുന്നത്. ഭഗവാൻ നിരാകാരനാണ്, അവർക്ക് സ്വന്തമായി ശരീരമില്ല, ബാക്കി ആരെല്ലാമുണ്ടോ അവർ എല്ലാവരും ദേഹധാരികളാണ്. ഉയർന്നതിലും ഉയർന്നത് ഒരേ ഒരു ബാബ മാത്രമാണ്, അവരാണ് നിങ്ങളെ പഠിപ്പിക്കുന്നത്. ഇത് നിങ്ങൾ മാത്രമാണ് അറിയുന്നത്. നിങ്ങളിലും നമ്പർവൈസാണ് അതിനാൽ നിങ്ങൾക്ക് മുന്നറിയിപ്പ് ആവശ്യമാണ്. വലിയ വലിയ പത്രങ്ങളിൽ അച്ചടിക്കണം. മനുഷ്യൻ പഠിപ്പിക്കുന്ന യോഗം ഹഠയോഗമാണ്. രാജയോഗം പഠിപ്പിക്കുന്നത് ഒരേ ഒരു പരമപിതാ പരമാത്മാവ് മാത്രമാണ്, ഇതിലൂടെയാണ് മുക്തിയും ജീവന്മുക്തിയും ലഭിക്കുന്നത്. ഹഠയോഗത്തിലൂടെ രണ്ടും ലഭിക്കില്ല. അത് ഹഠയോഗമാണ് പരമ്പരകളായി നടന്നുവരുന്നതാണ്, പഴയതാണ്. ഈ രാജയോഗം കേവലം സംഗമത്തിൽ മാത്രമാണ് അച്ഛൻ പഠിപ്പിച്ച് തരുന്നത്.

ബാബ മനസ്സിലാക്കിത്തന്നിട്ടുണ്ട് പ്രഭാഷണം ചെയ്യുമ്പോൾ ഓരോ ടോപ്പിക്കുകളായി എടുക്കണം. പക്ഷേ അങ്ങനെ ചെയ്യുന്നില്ല. ശ്രീമതത്തിലൂടെ നടക്കുന്നവർ വളരെ കുറച്ചേയുള്ളു. ആദ്യം പ്രഭാഷണം എഴുതൂ പിന്നീട് പക്കയാക്കു എങ്കിൽ ഓർമ്മ നിൽക്കും. നിങ്ങൾക്ക് സംസാരഭാഷയിൽ പ്രഭാഷണം ചെയ്യണം. നിങ്ങൾക്ക് വായിച്ച് കേൾപ്പിക്കേണ്ടതില്ല. ആരാണോ ആത്മാവാണെന്നു മനസ്സിലാക്കി പിന്നീട് സംസാരിക്കുന്നത് അവരിലാണ് വിചാര സാഗരമഥനം ചെയ്ത് പ്രഭാഷണം ചെയ്യുന്നതിനുള്ള ശക്തി ഉണ്ടാവുക. നമ്മൾ സഹോദരങ്ങളെ കേൾപ്പിക്കുകയാണ്, എന്ന് മനസ്സിലാക്കുന്നതിലൂടെ ശക്തിയുണ്ടാകും. ഇത് വളരെ ഉയർന്ന ലക്ഷ്യമല്ലേ. വെറ്റില മുറുക്കാൻ ഇത് അമ്മായിയുടെ വീടല്ല. നിങ്ങൾ എത്രത്തോളം ശക്തിശാലിയാകുന്നുവോ അതിനനുസരിച്ച് മായ യുദ്ധം ചെയ്യും. അംഗദൻ അഥവാ മഹാവീരനും ശക്തിശാലിയായിരുന്നു അതിനാലാണ് പറഞ്ഞത് രാവണൻ പോലും എന്നെ ഇളക്കാൻ ശ്രമിച്ചു. ഇത് സ്ഥൂലത്തിലുള്ള കാര്യമല്ല. ശാസ്ത്രത്തിലുള്ളതെല്ലാം കെട്ടുകഥകളാണ്. പരമാത്മ പിതാവിൽ നിന്നും സ്വർണ്ണിമമായ ജ്ഞാനം കേട്ടിരുന്ന ഈ കാതുകളാൽ കെട്ടുകഥകൾ കേട്ട് കേട്ട് തീർത്തും കല്ലുബുദ്ധിയായി മാറി. ഭക്തിമാർഗ്ഗത്തിൽ തലകുമ്പിടുകയും ചെയ്തു പൈസയും നഷ്ടപ്പെടുത്തി. ഏണിപ്പടി താഴേയ്ക്ക് ഇറങ്ങിവരുകയാണ് ചെയ്തത്. 84 ജന്മങ്ങളുടെ കഥയും ഉണ്ടല്ലോ. ആരെല്ലാം ഭക്തി ചെയ്തോ അവരെല്ലാം താഴേയ്ക്ക് ഇറങ്ങിവരുകയാണ് ചെയ്തത്. ഇപ്പോൾ അച്ഛൻ മുകളിലേയ്ക്ക് കയറാൻ പഠിപ്പിക്കുകയാണ്. ഇപ്പോൾ നിങ്ങളുടെ ഉയരുന്ന കലയാണ്. അഥവാ ബുദ്ധിയോഗം ബാബയുമായി വെയ്ക്കുന്നില്ലെങ്കിൽ തീർച്ചയായും താഴേയ്ക്ക് വീഴുകതന്നെ ചെയ്യും. അച്ഛനെ ഓർമ്മിക്കുമ്പോൾ മുകളിലേയ്ക്ക് കയറുന്നു. വളരെ അധികം പരിശ്രമമുണ്ട്, പക്ഷേ കുട്ടികൾ അലസരാവുന്നു. ജോലിക്കിടയിൽ അച്ഛനേയും ജ്ഞാനത്തേയും മറന്നു പോകുന്നു. മായ കൊടുങ്കാറ്റിലേയ്ക്ക് കൊണ്ടുവരുന്നു– ഇന്നയാൾ ഇങ്ങനെയാണ്, ഇങ്ങനെ ചെയ്യുന്നു, ഈ ബ്രാഹ്മിണി ഇങ്ങനെയാണ്, ഇവരിൽ ഇന്ന അവഗുണമുണ്ട്. അല്ല. ഇതിൽ നിങ്ങളുടെ എന്താണ് നഷ്ടമാകുന്നത്! ആരും സർവ്വഗുണ സമ്പന്നരായി മാറിയിട്ടില്ല. ആരുടേയും അവഗുണത്തെ കാണരുത് പകരം ഗുണത്തെ ഗ്രഹിക്കണം. അഥവാ അവഗുണത്തെ കാണുകയാണെങ്കിൽ മുഖം തിരിക്കൂ. മുരളി ലഭിക്കുന്നുണ്ട് അത് കേട്ട് ധാരണചെയ്തുകൊണ്ടേപോകൂ. ബുദ്ധികൊണ്ട് മനസ്സിലാക്കണം ബാബ പറയുന്ന കാര്യം തീർത്തും ശരിയാണ്. ഏതുകാര്യം ശരിയല്ലെന്നു തോന്നുന്നുണ്ടോ അതിനെ ഉപേക്ഷിക്കണം. പഠിപ്പിനോട് ഒരിയ്ക്കലും പിണങ്ങരുത്. ബ്രാഹ്മിണിയോടോ പഠിപ്പിനോടോ പിണങ്ങുക അർത്ഥം അച്ഛനോട്

പിണങ്ങുക എന്നതാണ്. ഇങ്ങനെയും അനേകം കുട്ടികളുണ്ട്, അവർ പിന്നീട് സെന്ററിലേയ്ക്ക് വരില്ല. ആര് എങ്ങനെയുമാവട്ടെ നിങ്ങൾക്ക് മുരളിയാണ് കാര്യം, മുരളിയിൽ എന്താണോ കേൾപ്പിച്ചത് അതിലെ നല്ല നല്ല പോയിന്റെസ് ധാരണ ചെയ്യണം. ആരോടും സംസാരിക്കുന്നതിന് താല്പര്യമില്ലെങ്കിൽ ശാന്തമായിരുന്ന് മുരളി കേട്ടതിനുശേഷം പോകണം. ഞാൻ ഇവിടേയ്ക്ക് വരുകയേയില്ല എന്ന് പറഞ്ഞ് പിണങ്ങരുത്. നമ്പർവൈസല്ലേ എല്ലാവരും. അതിരാവിലെ നിങ്ങൾ ഓർമ്മയിൽ ഇരിക്കുന്നു ഇതും വളരെ നല്ലതാണ്. ബാബ വന്ന് സെർച്ച് ലൈറ്റ് നൽകുകയാണ്. ബാബയും അനുഭവം കേൾപ്പിക്കുകയാണ് ഇരിക്കുമ്പോൾ അനന്യരായ കുട്ടികളെയാണ് ആദ്യം ഓർമ്മയിൽ വരുന്നത്. വിദേശത്തായിക്കോട്ടെ, കൽക്കത്തയിലായിക്കൊള്ളട്ടെ ആദ്യം അനന്യരായ കുട്ടികളെയാണ് ഓർമ്മിച്ച് സെർച്ച് ലൈറ്റ് നൽകുന്നത്. ഇവിടെയും കുട്ടികൾ ഇരിക്കുന്നുണ്ട് എന്നാൽ ബാബ ഓർമ്മിക്കുന്നത് സേവനം ചെയ്യുന്ന കുട്ടികളേയാണ്. എങ്ങനെയാണോ നല്ല കുട്ടികൾ ശരീരം വിട്ട് പോകുകയാണെങ്കിൽ അവരുടെ ആത്മാവിനെ ഓർമ്മിക്കുന്നത്, വളരെ അധികം സേവനം ചെയ്തിട്ടാണ് പോയത്. എങ്കിൽ തീർച്ചയായും ഇവിടെ അടുത്ത് എവിടെയെങ്കിലുമുള്ള വീട്ടിൽ തന്നെയുണ്ടാകും. അതിനാൽ ബാബ അവരെയും ഓർമ്മിച്ച് സെർച്ച് ലൈറ്റ് നൽകുന്നു. എല്ലാവരും ബാബയുടെ കുട്ടികൾ തന്നെയല്ലേ. പക്ഷേ ആര് ആരെല്ലാമാണ് നല്ലരീതിയിൽ സേവനം ചെയ്യുന്നത് – ഇത് എല്ലാവർക്കും അറിയാം. ബാബ പറഞ്ഞു– ഇവിടേയ്ക്ക് സെർച്ച് ലൈറ്റ് നൽകൂ, എങ്കിൽ നൽകുന്നു. രണ്ട് എഞ്ചിനല്ലേ. ബ്രഹ്മാവും ഇത്രയും വലിയ പദവി പ്രാപ്തമാക്കുന്നുവെങ്കിൽ തീർച്ചയായും ശക്തിയുണ്ടാകും. ബാബ എപ്പോഴും മനസ്സിലാക്കിത്തരുന്നുണ്ട് ശിവബാബയാണ് പഠിപ്പിക്കുന്നത് എന്ന ചിന്ത എപ്പോഴും വേണം ശിവബാബയെത്തന്നെയാണ് ഓർമ്മിക്കേണ്ടത്. ഇവിടെ രണ്ട് ആത്മാക്കളുണ്ട് എന്ന് മനസ്സിലാക്കുന്നുണ്ട്. ബാക്കി ആരിലും രണ്ട് ആത്മാക്കളില്ല അതിനാൽ ഈ രണ്ട് ആത്മാക്കളുടെ സന്മുഖത്ത് വരുമ്പോൾ നല്ല രീതിയിൽ റിഫ്രഷാകുന്നു. അതിരാവിലെയുള്ള സമയവും വളരെ നല്ലതാണ്. സ്നാനം ചെയ്തശേഷം മട്ടുപ്പാവിൽ ഏകാന്തമായിരിക്കണം. ബാബ ഇതിനുവേണ്ടിയാണ് വലിയ വലിയ മട്ടുപ്പാവുകൾ ഉണ്ടാക്കിയിരിക്കുന്നത്. പള്ളിയിലെ അച്ഛന്മാരും പരിപൂർണ്ണ സൈലൻസിലേയ്ക്ക് പോകുന്നു, തീർച്ചയായും ക്രിസ്തുവിനെ ഓർമ്മിക്കുകയായിരിക്കും. ഈശ്വരനെ അറിയില്ലല്ലോ. അഥവാ ഈശ്വരനെ ഓർമ്മിക്കുകയാണെങ്കിൽ ശിവലിംഗമായിരിക്കും ബുദ്ധിയിൽ വരുന്നുണ്ടാവുക. തന്റെ ലഹരിയിൽ മുഴുകും, എങ്കിൽ അവരിൽ നിന്നും ഗുണം എടുക്കണം. ദത്താത്രേയനെക്കുറിച്ചും പറയാറുണ്ട്, അവർ എല്ലാവരിൽ നിന്നും ഗുണം എടുക്കുമായിരുന്നു. നിങ്ങൾ കുട്ടികളും നമ്പർവൈസായി ദത്താത്രേയന്മാരാണ്. ഇവിടെ വളരെയധികം ഏകാന്തതയുണ്ട്. എത്ര ആഗ്രഹിക്കുന്നുണ്ടോ അത്രയും സമ്പാദ്യം ഉണ്ടാക്കാൻ സാധിക്കും. പുറത്താണെങ്കിൽ ജോലിയും കാര്യങ്ങളും ഓർമ്മവന്നുകൊണ്ടിരിക്കും. 4 മണി സമയവും വളരെ നല്ലതാണ്. പുറത്ത് എവിടെയും പോകേണ്ട ആവശ്യമില്ല. വീട്ടിലാണ് ഇരിക്കുന്നത്, കാവലുമുണ്ട്. യജ്ഞത്തിൽ കാവൽക്കാരെ വെയ്ക്കേണ്ടി വരുന്നു. യജ്ഞത്തിലെ ഓരോ വസ്തുവിനേയും വളരെ സുരക്ഷിതമായി സൂക്ഷിക്കേണ്ടി വരും എന്തുകൊണ്ടെന്നാൽ യജ്ഞത്തിലെ ഓരോ വസ്തുവും വളരെ വിലപ്പെട്ടതാണ്, അതിനാൽ സേഫ്റ്റിയാണ് ഫസ്റ്റ്. ഇവിടേയ്ക്ക് ആരും വരുകയില്ല. ഇവിടെ ആഭരണങ്ങൾ മുതലായവയൊന്നും ഉണ്ടാകില്ല എന്നത് അറിയാം. ഇത് ക്ഷേത്രവുമല്ല. ഇന്നുകാലത്ത് എല്ലായിടത്തും കളവ് നടക്കുന്നുണ്ട്. വിദേശങ്ങളിലും പഴയ വസ്തുക്കൾ കട്ടുകൊണ്ടുപോകാറുണ്ട്. ലോകം വളരെ അഴുക്കുനിറഞ്ഞതാണ്, കാമം മഹാശത്രുവാണ്. അത് എല്ലാത്തിനേയും മറപ്പിക്കുന്നു.

നിങ്ങളുടെ രാവിലെയുള്ള ക്ലാസ് സദാ ആരോഗ്യവാനായി മാറുന്നതിനുള്ളതാണ് ശേഷമുള്ള ഈ ക്ലാസ് സദാ ധനവാനായി മാറുന്നതിനുള്ളതാണ്. അച്ഛനെ ഓർമ്മിക്കുകയും വേണം ഒപ്പം വിചാര സാഗരമഥനവും ചെയ്യണം. അച്ഛനെ ഓർമ്മിക്കുകയാണെങ്കിൽ സമ്പത്തും ഓർമ്മവരും. ഈ യുക്തി വളരെ സഹജമാണ്. അച്ഛൻ ബീജരൂപമാണ്. വൃക്ഷത്തിന്റെ ആദി മദ്ധ്യ അന്ത്യത്തെ അറിയാം. നിങ്ങളുടെ ജോലിയും ഇതുതന്നെയാണ്. ബീജത്തെ ഓർമ്മിക്കുന്നതിലൂടെ പവിത്രമായി മാറും. ചക്രത്തെ ഓർമ്മിക്കുകയാണെങ്കിൽ ചക്രവർത്തീ രാജാവായി മാറും അർത്ഥം ധനം ലഭിക്കും. വിക്രമ രാജാവും വികർമ്മാജീത്ത് രാജാവും രണ്ട് സംവത്സരങ്ങളേയും കലർത്തിയിരിക്കുന്നു. രാവണൻ വന്നതും വിക്രമ സംവത്സരം ആരംഭിച്ചു, ഹെഡ് മാറിപ്പോയി. ഇത് നടക്കുന്നത് ഒന്നു മുതൽ 2500 വർഷങ്ങൾ വരേയും പിന്നീട് 2500 മുതൽ 5000 വരെയുമാണ്. ഹിന്ദുക്കൾക്ക് തന്റെ ധർമ്മത്തെപ്പോലും അറിയില്ല. ഈ ഒരു ധർമ്മം മാത്രമാണ് തന്റെ സത്യമായ ധർമ്മത്തെ മറന്ന് അധർമ്മികളായി മാറുന്നത്. ധർമ്മ സ്ഥാപകനേയും മറന്നുപോയി. ആര്യസമാജം എപ്പോഴാണ് ആരംഭിച്ചത് എന്ന് നിങ്ങൾക്ക് മനസ്സിലാക്കിക്കൊടുക്കാൻ കഴിയും. ആര്യന്മാർ(സംസ്ക്കാരസമ്പന്നർ) സത്യയുഗത്തിലാണ് ഉണ്ടായിരുന്നത്. ഇപ്പോൾ അനാര്യരാണ്. ഇപ്പോൾ ബാബ വന്ന് നിങ്ങളെ സംസ്ക്കാരസമ്പന്നരാക്കുകയാണ്. നിങ്ങളുടെ ബുദ്ധിയിൽ മുഴുവൻ ചക്രവുമുണ്ട്. ആരാണോ നല്ല പുരുഷാർത്ഥികൾ അവർക്ക് സ്വയവും അറിയാം, മറ്റുള്ളവരെക്കൊണ്ടും പുരുഷാർത്ഥം ചെയ്യിക്കും. അച്ഛൻ ഏഴകളുടെ തോഴനാണ്. ഗ്രാമങ്ങളിലുള്ളവർക്ക് സന്ദേശം നൽകണം. 6 ചിത്രങ്ങൾ മതിയാകും. 84 ജന്മങ്ങ

ളുടെ ചക്രത്തിന്റെ ചിത്രം വളരെ നല്ലതാണ്. അതുപയോഗിച്ച് നല്ലരീതിയിൽ മനസ്സിലാക്കിക്കൊടുക്കൂ. പക്ഷേ മായ ഇത്രയും ശക്തിശാലിയാണ് എല്ലാം മറപ്പിക്കുന്നു. ഇവിടെയാണെങ്കിൽ രണ്ട് ലൈറ്റുകളും ഒരുമിച്ചാണ്. ഒന്നു ബാബയുടേത്, മറ്റൊന്ന് ബ്രഹ്മാവിന്റേത് രണ്ടും സമർത്ഥമാണ്. പക്ഷേ ബ്രഹ്മാവ് പറയുന്നു നിങ്ങൾ ഒരേഒരു സമർത്ഥനായ ലൈറ്റിനെത്തന്നെ പിടികൂടൂ. കുട്ടികൾ എല്ലാവരും ഓടിവരുന്നു. ഇവിടെ ഡബിൾ ലൈറ്റുണ്ട് എന്നു കരുതുന്നു. അച്ഛൻ സന്മുഖത്ത് കേൾപ്പിക്കുകയാണ്. അങ്ങയിൽ നിന്നു മാത്രമേ കേൾക്കൂ, അങ്ങയോട് മാത്രമേ സംസാരിക്കൂ......... എന്ന് പാട്ടുമുണ്ട്, പക്ഷേ ഇവിടെത്തന്നെ ഇരിക്കണം എന്നില്ല. 8 ദിവസം ധാരാളമാണ്. അഥവാ എല്ലാവരേയും ഇരുത്തിയാൽ കൂടുതൽ പേരാകും.

ഡ്രാമ അനുസരിച്ച് എല്ലാം നടന്നുകൊണ്ടിരിക്കും. പക്ഷേ നിങ്ങൾക്ക് ഉള്ളിൽ സന്തോഷം വളരെ അധികം ഉണ്ടായിരിക്കണം. ആരാണോ മറ്റുള്ളവരെ തനിക്കു സമാനമാക്കി മാറ്റുന്നത് അവർക്കാണ് ഈ സന്തോഷമുണ്ടാവുക. പ്രജകളെ ഉണ്ടാക്കുമ്പോഴല്ലേ രാജാവാകാൻ സാധിക്കൂ. പാസ്പ്പോർട്ടും ആവശ്യമാണ്. ബാബയോട് ആരെങ്കിലും ചോദിച്ചാൽ ബാബ ഉടനെ പറയും സ്വയത്തെ നോക്കൂ- എന്റെയുള്ളിൽ എന്തെങ്കിലും അവഗുണമുണ്ടോ? സ്തുതി നിന്ദ എല്ലാം സഹിക്കേണ്ടതായി വരും. യജ്ഞത്തിൽ നിന്ന് എന്ത് ലഭിച്ചോ അതിൽ സന്തുഷ്ടരാകണം. യജ്ഞത്തിലെ ഭോജനത്തോട് വളരെ അധികം സ്നേഹമുണ്ടാകണം. സന്യാസിമാർ ഭക്ഷണം കഴിച്ച തട്ട് കഴുകി ആ വെള്ളം കുടിക്കുന്നു എന്തുകൊണ്ടെന്നാൽ അവർക്ക് ഭക്ഷണത്തിന്റെ മഹത്വം അറിയാം. ധാന്യം ഒട്ടും ലഭിക്കാത്ത സമയം ഇനി വരാനിരിക്കുന്നു. അതിനാൽ എല്ലാം സഹിക്കേണ്ടതായി വരും, എങ്കിലേ പാസാകാൻ സാധിക്കൂ. ശരി!

വളരെക്കാലത്തെ വേർപാടിനുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

### ധാരണയ്ക്കുള്ള മുഖ്യസാരം -

1). ആരിലെങ്കിലും എന്തെങ്കിലും അവഗുണം കാണുകയാണെങ്കിൽ തന്റെ മുഖത്തെ അതിൽ നിന്നും തിരിക്കണം. പഠിപ്പിനോട് ഒരിയ്ക്കലും പിണങ്ങരുത്. ദത്താത്രേയനു സമാനം എല്ലാവരിൽ നിന്നും ഗുണം എടുക്കണം

2). പുറത്തുനിന്നും ബുദ്ധിയെ വിടുവിച്ച് അന്തർമുഖിയായിരിക്കുന്നതിനുള്ള അഭ്യാസം ചെയ്യണം. ജോലി കാര്യങ്ങൾ ചെയ്തുകൊണ്ടും ദേഹീ അഭിമാനിയായിരിക്കണം. വളരെ അധികം സംഭാഷണങ്ങളിലേയ്ക്ക് വരരുത്.

### വരദാനം - സമയത്തെ ടീച്ചറാക്കുന്നതിനു പകരം അച്ഛനെ ടീച്ചറാക്കി മാറ്റുന്നവരായ മാസ്റ്റർ രചയിതാവായി ഭവിയ്ക്കട്ടെ!

വളരെ അധികം കുട്ടികൾക്ക് സേവനത്തിൽ ഉത്സാഹമുണ്ട് എന്നാൽ വൈരാഗ്യവൃത്തിയിൽ ശ്രദ്ധയില്ല, ഇതിൽ അലസരാണ്. നടക്കുന്നുണ്ട്...... സംഭവിക്കുന്നുണ്ട്..............സംഭവിക്കും......... സമയം വരുമ്പോൾ ശരിയാകും...... ഇങ്ങനെ ചിന്തിക്കുക അർത്ഥം സമയത്തെ തന്റെ ടീച്ചറാക്കി മാറ്റുക. കുട്ടികൾ അച്ഛനും ആശ്വാസം നൽകുന്നു- ചിന്തിക്കേണ്ട, സമയം വരുമ്പോൾ ശരിയാകും, ചെയ്യും. മുന്നിലേയ്ക്ക് പോകും. പക്ഷേ നിങ്ങൾ മാസ്റ്റർ രചയിതാവാണ്, സമയം നിങ്ങളുടെ രചനയാണ്. രചന മാസ്റ്റർ രചയിതാവിന്റെ ടീച്ചറാവുക എന്നത് ശോഭിക്കുന്നതല്ല.

### സ്ലോഗൻ - സ്വയത്തേയും ഒപ്പം സർവ്വരേയും പരിവർത്തനം ചെയ്യുന്നതിൽ സഹയോഗിയായി മാറുക എന്നത് അച്ഛന്റെ പാലനയ്ക്കുള്ള പ്രതിഫലം നൽകലാണ്.